# അനുബന്ധം 1

# വേദശാസ്ത്രജ്ഞനായ ഗീവറുഗീസ് മാർ ദിവന്നാസ്യോസ് തിരുമേനി

**ഫാ. ഡോ. വി. സി. ശമുവേൽ**

## 1. പ്രാരംഭം

വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ വേദശാസ്ത്ര പാണ്ഡിത്യത്തെ മൂന്ന് തുറകളിലായി പരിശോധിക്കേണ്ടതുണ്ട്. ഒന്ന്, 'ദൈവശാസ്ത്രം' അഥവാ ദൈവവിശ്വാസം അധികരിച്ചു മാർ ദീവന്നാസ്യോസ് അവലംബിച്ചിരുന്ന നിലപാട്. രണ്ട്, 'വിശ്വാസശാസ്ത്രം.' വി. കൂദാശകൾ, സഭയുടെ ആരാധന, പ്രാർത്ഥന, ആദിയായ വിഷയങ്ങളാണ് ഇതിലുൾക്കൊള്ളുന്നത്. മൂന്ന്, 'സഭാശാസ്ത്രം.' സഭയുടെ അധികാരം, വൈദികരുടെ സ്ഥാനം, ഇങ്ങനെയുള്ള കാര്യങ്ങൾ. ഈ മൂന്ന് തുറകളിലായി മാർ ദീവന്നാസ്യോസ് ആറാമൻ വ്യക്തമായ ഓരോ നിലപാടുകൾ നിലനിർത്തിയിരുന്നു. ഇവയിൽ ആദ്യത്തെ രണ്ടെണ്ണം മാത്രമേ ഇവിടെ വിശദമാക്കുവാൻ ഉദ്യമിക്കുന്നുള്ളു.

## 2. പ്രതിപാദനത്തിനുള്ള ആധാരം

മാർ ദീവന്നാസ്യോസ് ആറാമന്റെ വേദശാസ്ത്രപരമായ സംഭാവനകൾ സാമാന്യമായി ചർച്ച ചെയ്യുവാൻ സഹായകരമായ രേഖകൾ നമുക്ക് ലഭ്യമാണ്. മേല്പട്ടസ്ഥാനത്തവരോധിതനാകുന്നതിനു മുമ്പ് അദ്ദേഹം തന്നെ ചമച്ച സുറിയാനി സത്യവിശ്വാസ സഭയിലെ 'മതോപദേശ സാരങ്ങൾ', ഇവിടെ അത്യന്താപേക്ഷിതമായി കരുതാം. "മതസംഗതി" എന്ന് സാധാരണ പറഞ്ഞുവരുന്ന ഈ ഗ്രന്ഥം മലങ്കര സുറിയാനി സഭയിൽ ഇദംപ്രഥമമായി മലയാളത്തിൽ പ്രസിദ്ധീകൃതമായ വേദശാസ്ത്ര കൃതിയായിരുന്നു എന്നു തോന്നുന്നു. 1889-ലെ റോയൽ കോടതി വിധിയെ തുടർന്ന് മലങ്കരസഭ യാക്കോ

ബായ-മാർത്തോമ്മാ സഭകളായി പിരിഞ്ഞിരുന്നു. അതിനുശേഷം യാക്കോബായ സഭ അന്ത്യോഖ്യൻ സുറിയാനി സഭയുമായി ഐക രൂപ്യത്തിൽ വളർന്നു വരുകയും മാർത്തോമ്മാ സഭ നവീകരണ പാരമ്പര്യം നിലനിർത്തി വികസിക്കുവാൻ യത്നിക്കുകയും ചെയ്തു വന്ന പശ്ചാത്തലത്തിൽ എഴുതിയതാണ് മതസംഗതി. മാർത്തോമ്മാ ഭാഗത്തുനിന്നും യാക്കോബായ പാരമ്പര്യങ്ങളിൽ പലതിനേയും അന്നു വിമർശിച്ചു വന്നിരുന്നു. അവയെ ആസ്പദ മാക്കി യാതൊരുവിധ വാദപ്രതിവാദത്തിനും ഇടകൊടുക്കാതെ അങ്ങനെയുള്ളവയെ "മതസംഗതി" പരാമർശിക്കുന്നുണ്ട്. ഇതി നകം പല പതിപ്പുകളിലായി പുറത്തുവന്ന ഈ ഗ്രന്ഥം ഇസ്സഡ്. എം. പാറേട്ട് 'മലങ്കര നസ്രാണികൾ' പത്താം വാല്യത്തിൽ ചേർ ത്തിരിക്കുന്നത് സ്മരണാർഹമാണ്. "മതസംഗതി" ചമച്ച പശ്ചാ ത്തലവും അന്നത്തെ വിജ്ഞാന നിലവാരവും കണക്കിലെടുത്തു നോക്കിയാൽ, അത് വളരെയധികം പ്രശംസയർഹിക്കുന്ന ഗ്രന്ഥ മാണെന്ന് ആരു തന്നെയും സമ്മതിക്കും.

ഇതിനും പുറമെ മാർ ദീവന്നാസ്യോസ് ആറാമനെപ്പറ്റി നാലു ഗ്രന്ഥങ്ങൾ പാറേട്ട് പ്രസിദ്ധീകരിച്ചിട്ടുണ്ട്. ഒന്ന് മലങ്കരനസ്രാണി കൾ നാലാം വാല്യം, വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് എന്ന ശീർഷകത്തിൽ പുറത്തുവന്ന ഈ ഗ്രന്ഥത്തിൽ കഥാനായകന്റെ ജീവചരിത്രവും പ്രവർത്തനങ്ങളുടെ സംക്ഷിപ്തരൂപവും കാണാം. മാർ ഗീവറുഗീസ് ദീവന്നാസ്യോസിന്റെ നിത്യാക്ഷരങ്ങൾ എന്ന പേരിൽ മലങ്കരനസ്രാണികൾ എട്ടും, ഒമ്പതും, പത്തും വാല്യങ്ങൾ അദ്ദേഹത്തിന്റെ കോടതിമൊഴികൾ, പ്രസംഗങ്ങൾ, കത്തുകൾ, മല ങ്കരസഭയ്ക്കായി അദ്ദേഹം എഴുതിയ ഭരണഘടനയുടെ നക്കൽ ആദിയായവ ഉൾക്കൊള്ളുന്നവയാണ്. പത്താം വാല്യത്തിൽ മാർ ദീവന്നാസ്യോസ് പട്ടക്കാരനായിരുന്ന കാലത്ത് അദ്ദേഹം കോനാട്ടു മല്പാനുമൊരുമിച്ച് പരിഭാഷ ചെയ്തു പ്രസിദ്ധീകരിച്ച ക്യംതാ നമസ്കാരക്രമം, വി. കുർബാനക്രമം ഇവയും "മതസംഗതി"യും ചേർത്തിട്ടുണ്ട്.

"മതസംഗതി"യുടെ മുഖവുരയിൽ അത് രചിക്കുവാൻ ഗ്രന്ഥ കർത്താവ് ഉപയോഗിച്ച അടിസ്ഥാനരേഖകൾ ഏവയെന്ന് ചൂണ്ടി ക്കാണിക്കുന്നത് ശ്രദ്ധേയമാണ്. അവിടെ ഇങ്ങനെ കാണുന്നു: "ഇത് ശുദ്ധ മാർ ഗ്രീഗോറിയോസ് ബാർ എബ്രായ മുതലായ ഗ്രന്ഥ കർത്താക്കന്മാരുടെ മ്നാറസ്ക്കുദിശാ, സൽഗാ, കാനോൻ തുടങ്ങിയ പുസ്തകങ്ങൾ നോക്കി ചമച്ചതാണ്. ഇവയ്ക്കും പുറമെ അന്ത്യോ

ഖ്യൻ സുറിയാനി സഭയിലെ മൂശെ ബർ സ്കീപ്പായുടെ കൂദാശ വ്യാഖ്യാനം അദ്ദേഹം കണ്ടിരുന്നു എന്ന് മതസംഗതിയിലെ ചില പ്രസ്താവനകൾ ചൂണ്ടിക്കാണിക്കുന്നു. മാത്രവുമല്ല, റോമൻ കത്തോലിക്കാ സഭയിലേയും ആംഗ്ലേയ സഭയിലേയും ചില അംഗീകൃത ഗ്രന്ഥങ്ങളും അദ്ദേഹം വായിച്ചിരുന്നു എന്ന് കേസിലെ മൊഴികളിൽ നിന്നനുമാനിക്കാം. എന്നാൽ ത്രിത്വവിശ്വാസം, യേശുക്രിസ്തുവിന്റെ മനുഷ്യാവതാരം, പരിശുദ്ധാത്മാവിന്റെ സ്ഥാനം ആദിയായി വേദശാസ്ത്രപരമായ വിഷയങ്ങൾ 4-ഉം, 5-ഉം, 6-ഉം നൂറ്റാണ്ടുകളിൽ സവിസ്തരം പ്രതിപാദിച്ച പൗരസ്ത്യ സഭാപിതാക്കന്മാരെയും അവരുടെ ഉപദേശങ്ങളെയും പറ്റിയുള്ള അറിവ് അദ്ദേഹത്തിനധികമൊന്നും ഉണ്ടായിരുന്നില്ല. പൗരസ്ത്യ സഭാവിശ്വാസ പാരമ്പര്യം മേൽ ചൂണ്ടിക്കാണിച്ച സുറിയാനി ഗ്രന്ഥങ്ങളിൽ നിന്നു മാത്രമാണ് അദ്ദേഹത്തിന് ലഭിച്ചിരുന്നത്. ഈ സ്ഥിതിവിശേഷം മാർ ദീവന്നാസ്യോസിന്റെ ന്യൂനതയല്ല. ആ പിതാക്കന്മാരുടെ കൃതികളൊന്നും തന്നെ അദ്ദേഹത്തിന് ലഭ്യമായിരുന്നില്ല എന്നതാണ് പരമാർത്ഥം. സഭാചരിത്രപരമായും അദ്ദേഹത്തിന്റെ വിജ്ഞാനം ബാർ എബ്രായയുടെ എക്ളിയാസ്ത്തിക്കിയിൽ നിന്നും ലഭിച്ചതായിരുന്നു. ആ സൗകര്യമേ അന്ന് കേരളത്തിലുണ്ടായിരുന്നുള്ളു.

അന്ത്യോഖ്യൻ സുറിയാനി സഭയുടെ വിശ്വാസം, സഭാപാരമ്പര്യം, സഭാചരിത്രം ഇവയെല്ലാം മാർ ദീവന്നാസ്യോസിന് നിശ്ചയമായിരുന്നു. 1876-ൽ മാർ ഇഗ്നാത്യോസ് പത്രോസ് തൃതീയൻ പാത്രിയർക്കീസിൽ നിന്നും അദ്ദേഹം ശെമ്മാശുപട്ടം സ്വീകരിച്ചിരുന്നു. അതു മുതൽ ആ സഭയുടെ രീതികൾ അദ്ദേഹം നന്നായി മനസ്സിലാക്കുകയും ചെയ്തു. ഈ വിധത്തിൽ അദ്ദേഹം സമ്പാദിച്ച അറിവ് മതസംഗതിയിലും കേസുകളിലും അദ്ദേഹം കൊടുത്ത മൊഴികളിലും ഉടനീളം പ്രതിബിംബിച്ചു കാണാം.

ഇവിടെ ഒരു കാര്യം പറയേണ്ടതായിട്ടുണ്ട്. 1876-ലെ മുളന്തുരുത്തി സുന്നഹദോസ് മലങ്കരസഭയിൽ ഒരു വഴിത്തിരിവുണ്ടാക്കിയിരുന്നു. ആ സുന്നഹദോസിനെ സ്വീകരിച്ചവർ നവീകരണ വിഭാഗത്തിനെതിരായി, മലങ്കരസഭയുടെ പൂർവ്വചരിത്രം ആകമാനം മറന്ന്, അന്ത്യോഖ്യൻ സുറിയാനി സഭയുടെ ഒരു ഭാഗമായി സ്വയം ചിത്രീകരിച്ചു വന്നു. ആ പാരമ്പര്യത്തിലാണ് മാർ ദീവന്നാസ്യോസ് ആറാമൻ എന്നും നിന്നിരുന്നത്. മലങ്കരസഭയുടെ സ്വാതന്ത്ര്യത്തിനു വേണ്ടി കാതോലിക്കാ സ്ഥാപനം നിലവിൽ വരുത്തുവാൻ അദ്ദേഹം യത്നിച്ചതും ഇന്ത്യയിലെ മറ്റു സഭകളുമായി സുഹൃദ്ബന്ധം ഉണ്ടാ

കണമെന്ന് അഭിലഷിച്ചതും എല്ലാം അടിസ്ഥാനപരമായ ഈ നില പാട് അവലംബിച്ചുകൊണ്ടായിരുന്നു. തന്മൂലം 13-ാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന ബാർ എബ്രായ രചിച്ച സഭാചരിത്രം പേർഷ്യൻ സഭ യുടെ പൂർവ്വകാല ചരിത്രം പ്രതിപാദിച്ചിരുന്നതിനെ വിമർശന വിധേയമാക്കുവാൻ അദ്ദേഹം മുതിർന്നിരുന്നില്ല. അക്കാരണത്താ ലാണ് മുളന്തുരുത്തി സുന്നഹദോസിന്റെ നിഗമനങ്ങളെ ചോദ്യം ചെയ്യുവാനോ മലങ്കരയിലെ കാതോലിക്കാ സ്ഥാപനം അന്ത്യോ ഖ്യൻ സുറിയാനി പാത്രിയർക്കീസിനെ കൂടാതെ മലങ്കരയിൽ തന്നെ ഉണ്ടാക്കാവുന്നതാണെന്ന് വാദിക്കുവാനോ, അദ്ദേഹം ഉദ്യ മിക്കാതെയിരുന്നതെന്ന് അനുമാനിക്കാം. ഇതു മൂലമാണ് മലങ്കര യിൽ കാതോലിക്കേറ്റുണ്ടായത് തെഗ്രീസിൽ നിന്നും മാറ്റി സ്ഥാപി ച്ചതു മൂലമാണെന്നുള്ള വാദം തന്നെയുണ്ടായത്. ഈ വിഷയ ത്തിന്റെ വിശദാംശങ്ങളിലേക്ക് ഇവിടെ പ്രവേശിക്കുന്നില്ല. ഇവിടെ അനുസ്മരിക്കേണ്ടതിത്ര മാത്രമാണ്. മാർ ദീവന്നാസ്യോസിന്റെ സഭാപരമായ വിജ്ഞാനമെല്ലാം അന്ത്യോഖ്യൻ സുറിയാനി സഭ യുടെ പാരമ്പര്യവുമായി ചേർന്നു പോകുന്നതായിരുന്നു. അതി നായി മാത്രമാണ് അദ്ദേഹം സർവ്വതാ യത്നിച്ചു വന്നത്. അദ്ദേഹം ജീവിച്ചിരുന്ന കാലത്ത് ഇതിൽ കൂടുതലായ ഒരു നിലപാട് അവ ലംബിക്കുക സാധ്യമായിരുന്നില്ല.

ഇത്രയും കാര്യങ്ങൾ മനസ്സിൽ വച്ചുകൊണ്ടു വേണം മാർ ദീവ ന്നാസ്യോസ് ആറാമന്റെ വേദശാസ്ത്രം പരാമർശിക്കുവാൻ.

### 3. മാർ ദീവന്നാസ്യോസ് ആറാമന്റെ ദൈവശാസ്ത്രം

മതസംഗതിയിലെ ആദ്യത്തെ നാല് ഭാഗങ്ങളിൽ ഗ്രന്ഥകർത്താവ് ഈ വിഷയം പ്രത്യേകം പരാമർശിക്കുന്നു. പരിശുദ്ധ ത്രിത്വം, പിതാ വായ ദൈവം, പുത്രനായ ദൈവം, പരിശുദ്ധാത്മാവായ ദൈവം ഇവയാണ് അവിടെ ചർച്ച ചെയ്യുന്നത്.

“ദൈവം” എന്ന പദം ത്രീയേക ദൈവത്തെ സൂചിപ്പിക്കുന്നു എന്നതാണ് അവിടത്തെ ഊന്നൽ. അതിനുശേഷം ത്രീയേക ദൈവം ഉൾക്കൊള്ളുന്ന പിതാവിനേയും, പുത്രനേയും, പരിശുദ്ധാ ത്മാവിനേയും പ്രത്യേകം പ്രത്യേകം എടുത്തു വ്യാഖ്യാനിക്കുന്നു. സൂക്ഷ്മമായി പറഞ്ഞാൽ, ഇത് പൗരസ്ത്യ പാരമ്പര്യമല്ല, പാശ്ചാത്യ പാരമ്പര്യമാണ്. ക്രിസ്താബ്ദം 225-നടുത്ത് നിര്യാത നായ തെർത്തുല്യനിൽ തുടങ്ങി 530-ൽ നിര്യാതനായ അഗസ്തീ നോസ് വിപുലപ്പെടുത്തിയതും പാശ്ചാത്യ സഭയിൽ പ്രചരിച്ചതു മായ പാരമ്പര്യം ദൈവത്തെ ഈ വിധത്തിൽ കാണുന്നു. ഇതിന്റെ

അടിസ്ഥാനത്തിലാണ് പരിശുദ്ധാത്മാവ് പിതാവിൽ നിന്നും പുത്രനിൽ നിന്നും പുറപ്പെടുന്നു എന്ന് പാശ്ചാത്യ സഭ നിഷ്ക്കർഷിച്ചു വന്നത്. ദൈവത്തെ ത്രീയേകനായി മുന്നമേ വിഭാവന ചെയ്ത് മൂവരിൽ ഒന്നാമനായ പിതാവിൽ നിന്നും രണ്ടാമനായ പുത്രൻ ജനിക്കുന്നു. മൂന്നാമനായ പരിശുദ്ധാത്മാവ് ഒന്നാമനായ പിതാവിൽ നിന്നും രണ്ടാമനായ പുത്രനിൽ നിന്നും പുറപ്പെടുന്നു എന്നതാണ് ഈ നിഷ്ക്കർഷയുടെ പിമ്പിലുള്ള ചിന്ത. എന്നാൽ പൗരസ്ത്യർ ആ വിധത്തിലല്ല ചിന്തിക്കുന്നത്. ഉദാഹരണമായി, നാമുപയോഗിക്കുന്ന വിശ്വാസപ്രമാണം തുടങ്ങുന്നതെങ്ങനെയെന്ന് നോക്കുക. 'ആകാശത്തിന്റേയും ഭൂമിയുടേയും കാണപ്പെടുന്നവയും കാണപ്പെടാത്തവയും ആയ സകലത്തിന്റേയും സ്രഷ്ടാവായ ഏക സത്യദൈവം' പിതാവാണെന്നത്രെ അവിടെ നാം ഏറ്റുപറയുന്നത്. ആ പിതാവിനോടു കൂടെ അവനിൽ നിന്നും അനാദ്യന്തമായി ജനിച്ചു അവനെപ്പോലെ പരിപൂർണ്ണ ദൈവമായ പുത്രനും, അവനിൽ നിന്നും ആദിയും അന്തവുമില്ലാതെ പുറപ്പെട്ട് പിതാവിനേയും പുത്രനേയും പോലെ പരിപൂർണ്ണ ദൈവമായ പരിശുദ്ധാത്മാവുമുണ്ട്. ഈ വ്യത്യാസം മാർ ദീവന്നാസ്യോസ് വ്യക്തമാക്കിയതായി നമുക്കു തെളിവില്ല. അതൊഴിച്ചാൽ, അദ്ദേഹം ദൈവത്തിന്റെ ത്രീയേകത്വം സ്പഷ്ടമായി ഊന്നിപ്പറയുന്നുണ്ട്.

പിതാവ് ആകാശത്തിന്റേയും ഭൂമിയുടേയും ദൃശ്യവും അദൃശ്യവുമായ സകലത്തിന്റെയും സ്രഷ്ടാവും പുത്രനായ ദൈവത്തിന്റെ നിത്യേക പിതാവുമാണെന്ന് മതസംഗതി വ്യക്തമാക്കുന്നു.

പുത്രനെക്കുറിച്ചുള്ള പരാമർശത്തിൽ മതസംഗതി മനുഷ്യാവതാരത്തേയും ഉൾപ്പെടുത്തുന്നു. പിതാവിന്റെ സാരാംശം അഥവാ ദൈവത്വം തന്നെയുള്ള പുത്രൻ സ്വന്ത ഇഷ്ടത്താലും പിതാവിന്റെയും പരിശുദ്ധാത്മാവിന്റെയും തിരുഹിതത്തിനനുയോജ്യമായും, വി. കന്യകമറിയാമിൽ നിന്നും മനുഷ്യജന്മമെടുത്ത് ലോകജീവിതത്തിൽ പ്രവേശിച്ചു എന്നുള്ളതാണ് അവിടെ ചൂണ്ടിക്കാണിച്ചിരിക്കുന്നത്. ഈ മനുഷ്യവത്കരണത്തിന്റെ ആവശ്യം പ്രത്യേകം എടുത്തു പരാമർശിക്കുന്നില്ലെങ്കിലും, അതിനേപ്പറ്റിയുള്ള സൂചനകളെ ഈ വിധം വെളിവാക്കാം. ദൈവം സൃഷ്ടിച്ച ലോകവും അതിൽ അവൻ നിർമ്മിച്ചാക്കിയ മനുഷ്യനും ദൈവിക ലക്ഷ്യത്തിലേക്ക് വളരാതെ സ്വേച്ഛയിൽ തൃപ്തിയടഞ്ഞ് അധോഗതിയിൽ നിപതിച്ച അവസ്ഥയിൽ നിന്നും മനുഷ്യനെയും സൃഷ്ടിയെയും സമുദ്ധരിക്കുകയാണ് മനുഷ്യാവതാരോദ്ദേശ്യം. അഥവാ, പാപത്തിൽ വീണുപോയ

മനുഷ്യനേയും, അവനോടുകൂടെ തിന്മയ്ക്കധീനമായ ലോക ത്തെയും രക്ഷിച്ചു ദൈവവുമായുള്ള ബന്ധത്തിൽ വരുത്തുവാൻ ദൈവത്തിന്റെ ഭാഗത്തു നിന്നുമുണ്ടായ നിർണ്ണായകമായ പ്രവർത്ത നമാണ് മനുഷ്യാവതാരം. ഈ ആശയം, ഇതേ വാക്കുകളിലല്ലെ ങ്കിലും, മാർ ദീവന്നാസ്യോസ് ആറാമൻ ഉദ്ഘോഷിക്കുമായിരുന്നു.

നിത്യനായ ദൈവപുത്രൻ എങ്ങനെ മനുഷ്യവത്ക്കരണം പ്രാപിച്ചു എന്നതിനെ ആസ്പദമാക്കി മതസംഗതി താഴെപ്പറയുന്ന പത്ത് ആശയങ്ങൾ ചൂണ്ടിക്കാണിക്കുന്നു.

1. മനുഷ്യവത്ക്കരണം എന്നു പറയുന്നത് ദൈവപുത്രൻ ഒരു മനുഷ്യനിൽ അധിവാസം ചെയ്തതല്ല. ഇവിടെ ഉദ്ദേശിക്കുന്ന ആശയം ശരിയായി മനസ്സിലാക്കേണ്ടതാണ്. അഞ്ചാം നൂറ്റാണ്ടിൽ രൂപമെടുത്ത നെസ്തോറിയൻ ചിന്താഗതി ഈ നിലപാട് അവലം ബിച്ചു എന്ന് അതിനെ എതിർത്തവർ വാദിച്ചു വന്നു. നെസ്തോറി യർ അങ്ങനെ പറഞ്ഞിരുന്നില്ലെങ്കിലും, അതാണ് അവരുടെ ഉപ ദേശം എന്നു ലോകം മനസ്സിലാക്കുവാൻ ഇടയായി. അത് നെസ് തോറിയർ പഠിപ്പിച്ചതായി മതസംഗതി വാദിക്കുന്നില്ല. അതിനെ തിരസ്കരിക്കുക മാത്രമേ ചെയ്യുന്നുള്ളു.

2. സാക്ഷാൽ ദൈവം കന്യകയിൽ നിന്നും ജഡധാരണം ചെയ്ത് യേശുക്രിസ്തുവായി ലോകജീവിതത്തിൽ പ്രവേശിച്ചു.

3. ഇതു മൂലം ദൈവപുത്രൻ സ്വന്ത സ്വഭാവത്തെ വിട്ടു മനുഷ്യ നായി പരിവർത്തനം പ്രാപിക്കുകയായിരുന്നില്ല.

4. അതുപോലെ, മനുഷ്യവത്ക്കരണത്തിന് വിധേയമായ യേശു ക്രിസ്തുവിന്റെ മനുഷ്യസ്വഭാവം വ്യതിയാനം പ്രാപിച്ചുമില്ല.

5. രണ്ടു സ്വഭാവങ്ങളും ചേർന്നു മൂന്നാമതൊന്നായിത്തീരുകയോ, അവയിലൊന്ന് ഇല്ലായ്മയിൽ അവശേഷിക്കുകയോ കർമ്മരഹി തമായിത്തീരുകയോ ചെയ്തുമില്ല.

6. സ്വഭാവങ്ങൾ രണ്ടും, അതാതിന്റെ സവിശേഷതകളും പ്രത്യേ കതകളും നിലനിർത്തിക്കൊണ്ട്, അന്യോന്യം വേർപെടാതെയും ഒന്നു മറ്റൊന്നിൽ ലയിക്കാതെയും, സംയോജിച്ച് ഏക ക്രിസ്തു വായിത്തീർന്നു.

7. ഈ വിധത്തിൽ സ്വഭാവങ്ങൾ സംയോജിച്ചതിനാൽ ക്രിസ്തു ഒരു സ്വഭാവവും, ഇഷ്ടവും, വ്യാപാരവും പ്രകടിപ്പിക്കുന്ന ഏക ആളാണ്.

8. അവൻ പരിപൂർണ്ണമായും ദൈവവും പരിപൂർണ്ണമായും മനുഷ്യനുമാകുന്നു.

9. ഉയിർത്തെഴുന്നേല്പു മൂലം മർത്ത്യവും നശ്വരവുമായിരുന്ന അവന്റെ ശരീരം അമർത്ത്യവും അനശ്വരവുമായിത്തീർന്നു. അവൻ കഷ്ടതമേലും മരണത്തിന്മേലും നിത്യവിജയം കൈവരിച്ചു.

10. ഈ ക്രിസ്തു വഴിയും സത്യവും ജീവനുമാകുന്നു. അവനിൽ കൂടെയല്ലാതെ ഒരുവനും രക്ഷ പ്രാപിക്കുന്നില്ല.

ഈ പത്തു കാര്യങ്ങളിൽ ഏഴാമത്തേതൊഴികെയുള്ളവയെല്ലാം തന്നെയും സഭകൾ പൊതുവിലംഗീകരിക്കുന്നവയാണ്. പുരാതന സഭാചരിത്രത്തിൽ നാലാം നൂറ്റാണ്ടു മുതൽ യേശുക്രിസ്തുവിന്റെ സ്വഭാവം, ആളത്വം ഇവ അടിസ്ഥാനമാക്കി നടന്ന സംവാദങ്ങളിലെങ്ങും പ്രവേശിക്കാതെ, ആ കാലത്ത് രൂപമെടുത്തു പ്രചരിച്ച അലക്സാന്ത്ര്യൻ വേദശാസ്ത്രമാണ് ലളിതമായ ഭാഷയിൽ മതസംഗതി എടുത്തു കാണിക്കുന്നത്. ഈ നില അന്ത്യോക്യൻ സുറിയാനി സഭ എന്നും അവലംബിച്ചിരുന്നതും ബാർ എബ്രായയുടെ മ്നാറസ്ക്കുദ്ശോ, സൽഗൊ ആദിയായ ഗ്രന്ഥങ്ങളിലും സഭാവിശ്വാസമധികരിച്ചുള്ള മറ്റു രേഖകളിലും കാണാവുന്നതുമാണ്.

മേൽ വിവരിച്ച ഏഴാമത്തെ കാര്യം സംബന്ധിച്ച് നമ്മുടെ സഭയും റോമൻ കത്തോലിക്കാ സഭയും തമ്മിൽ വ്യത്യാസമുണ്ട്. അത് ഈ വിധമാണെന്ന് മാർ ദീവന്നാസ്യോസ് കേസിൽ കൊടുത്ത മൊഴിയിൽ കാണുന്നു. "പുത്രനിൽ രണ്ട് സ്വഭാവമെന്ന് റോമാ സഭയും ഏക സ്വഭാവമെന്ന് യാക്കോബായ സഭയും പുത്രനിൽ രണ്ട് ഇഷ്ടമെന്ന് റോമാ സഭയും ഏക ഇഷ്ടമെന്ന് യാക്കാബായ സഭയും, പുത്രനിൽ രണ്ട് പർസൂപ്പാ എന്നു റോമാ സഭയും ഒരു പർസൂപ്പാ എന്ന് യാക്കോബായ സഭയും... വിശ്വസിക്കുന്നു" (*നിത്യാക്ഷരങ്ങൾ*, 2: P. 580). യേശുക്രിസ്തുവിന് ഏക പർസൂപ്പാ ആണുള്ളതെന്ന് മതസംഗതിയും ചൂണ്ടിക്കാണിക്കുന്നു. പർസൂപ്പാ എന്നത് സുറിയാനി പദമാണ്. അതിന് "മുഖം" എന്നാണ് സാധാരണയർത്ഥമെങ്കിലും, ഇവിടെ ഉദ്ദേശിക്കുന്നത് "ജഡത്തിനടുത്ത മുഖത്തെക്കുറിച്ചല്ല, ഹൃദയംകൊണ്ട് വിചാരിക്കപ്പെടാവുന്ന ഒരാകൃതിയെക്കുറിച്ചത്രെ" എന്ന് ഒരടിക്കുറിപ്പായി ഗ്രന്ഥകർത്താവ് പ്രസ്താവിക്കുന്നു. പർസൂപ്പായുടെ അർത്ഥം കുറെക്കൂടെ വ്യക്തമാക്കാം. ഒരു വ്യക്തിയുടെ ബാഹ്യരൂപമാണ് പർസൂപ്പാ. യേശുക്രിസ്തുവിന് ദൈവീകാവസ്ഥയിലും മാനുഷികാവസ്ഥയിലും ബാഹ്യതലത്തിലുള്ള

രൂപം ഒന്നു മാത്രമായിരുന്നു എന്നതാണ് "ഒരു പർസൂപ്പാ" എന്ന വിവരണം കൊണ്ടുദ്ദേശിച്ചത്.

മാർ ദീവന്നാസ്യോസ് ചെയ്തതായി മുകളിൽ കണ്ട പ്രസ്താവനയിൽ രണ്ട് തിരുത്തലുകൾ ആവശ്യമുണ്ട്. ഒന്ന് യേശുക്രിസ്തുവിന് രണ്ട് പർസൂപ്പാകളുള്ളതായി റോമൻ കത്തോലിക്കാ സഭ കരുതുന്നു എന്ന് അദ്ദേഹം പ്രസ്താവിച്ചിരിക്കുവാനിടയില്ല. രണ്ട് പർസൂപ്പാകൾ റോമൻ കത്തോലിക്കാ സഭയാകട്ടെ, മറ്റേതെങ്കിലും സഭയാകട്ടെ സ്വീകരിക്കുന്നതല്ല. യേശുക്രിസ്തുവിന്റെ പർസൂപ്പാ ഒന്നാണെന്ന് പുരാതന സഭകളെല്ലാം ഒന്നുപോലെ ഉപദേശിക്കുന്നു. രണ്ട്, "പുത്രനിൽ രണ്ടു സ്വഭാവമെന്ന്" റോമാ സഭയും, 'ഏക സ്വഭാവ'മെന്ന് യാക്കോബായ സഭയും നിഷ്കർഷിക്കുന്നതായുള്ള പ്രസ്താവനയും അതേപടി ശരിയല്ല. മതസംഗതിയിലെ പ്രസക്ത ഭാഗം ഇങ്ങനെയാണ്: "ദൈവസ്വഭാവം ഭേദപ്പെട്ടു മനുഷ്യസ്വഭാവമായിത്തീരുകയോ, തമ്മിൽ സമ്മിശ്രപ്പെടുകയോ, കൂടിക്കലർന്നു വേറൊരു വസ്തുവായി തീരുകയോ, ഒന്നിനാൽ ഒന്നു നശിച്ചുപോകയോ, ചെയ്യാതെ ദൈവത്വം, മനുഷ്യത്വം എന്ന രണ്ടു സ്വഭാവങ്ങൾ ഒരിക്കലും വേർപിരിയാതെവണ്ണം, ദൈവത്വത്തിന്റെയും പാപമൊഴികെ മനുഷ്യത്വത്തിന്റെയും പൂർണ്ണ ലക്ഷണങ്ങളോടുകൂടെ യോജിക്കപ്പെടുകയും ചെയ്തു." യേശുക്രിസ്തുവിൽ ദൈവത്വം, മനുഷ്യത്വം എന്ന രണ്ട് സ്വഭാവങ്ങൾ അവിഭാജ്യമായി യോജിച്ചു സ്ഥിതിചെയ്യുന്നു എന്നുള്ളതാണ് രണ്ട് സഭകളുടേയും നിലപാട്. ഈ അടിസ്ഥാനത്തിൽ ഏക ക്രിസ്തു രണ്ടു സ്വഭാവങ്ങളിലായി സ്ഥിതി ചെയ്യുന്നു എന്നു റോമൻ കത്തോലിക്കാ സഭയും, യോജിച്ച സ്വഭാവങ്ങൾ സംയോജിതാവസ്ഥയിൽ ഏകമായി സ്ഥിതി ചെയ്യുന്നു എന്ന് നമ്മുടെ സഭയും ഉദ്ഘോഷിക്കുന്നതാണ് ഈ വിഷയം സംബന്ധിച്ച് സഭകൾ തമ്മിലുള്ള അഭിപ്രായാന്തരത്തിന് കാരണം. അതിനാൽ യേശുക്രിസ്തുവിന് ഏക സ്വഭാവമെന്ന് നമ്മുടെ സഭയും രണ്ട് സ്വഭാവങ്ങളെന്ന് റോമൻ കത്തോലിക്കാ സഭയും ഉപദേശിക്കുന്നതായി മാർ ദീവന്നാസ്യോസ് പ്രസ്താവിച്ചു എന്നു മൊഴിയിൽ കാണുന്നത് ശരിയായിരിക്കുവാൻ തരമില്ല.

യേശുക്രിസ്തു രണ്ട് സ്വഭാവങ്ങളിലായി സ്ഥിതി ചെയ്യുന്ന ഏക ആളത്തമെന്നുള്ള നിലപാട് പാശ്ചാത്യസഭ എന്നും നിലനിർത്തിവന്നിരുന്നതും 451-ൽ നടന്ന കല്ക്കെദൂൻ സുന്നഹദോസ് അംഗീകരിച്ചതുമാണ്. ഈ വിശ്വാസം അവലംബിച്ചതു മൂലം റോമൻ കത്തോലിക്കാസഭയും ആ സുന്നഹദോസിനെ സ്വീകരിക്കുന്ന മറ്റു

സഭകളും ക്രിസ്തീയ രക്ഷയ്ക്കെതിരായിത്തീരുമോ എന്ന ചോദ്യം 1929-ലെ വിസ്താരസമയത്ത് എതിർകക്ഷിയുടെ അഭിഭാഷകർ ഉന്നയിച്ചിരുന്നു. ആ അവസരത്തിൽ പരിശുദ്ധാത്മാവ് പിതാവിൽ നിന്നും പുത്രനിൽ നിന്നും പുറപ്പെടുന്നു എന്ന് റോമൻ കത്തോലിക്കാ സഭയും ആംഗ്ലേയ സഭയും മറ്റും വിശ്വസിക്കുന്നതും രക്ഷയ്ക്ക് തടസ്സമാകുമോ എന്നും ചോദിക്കുകയുണ്ടായി. അവ രണ്ടിനും മാർ ദീവന്നാസ്യോസ് കൊടുത്ത ഉത്തരത്തെ "മാസ്റ്റർപീസ്" എന്ന് പാറേട്ട് വിശേഷിപ്പിച്ചിട്ടുണ്ട്. അതിങ്ങനെയായിരുന്നു. 'രക്ഷ എന്നതിന് വലിപ്പച്ചെറുപ്പമുണ്ട്. ഒരു സഭയുടെ അംഗമായിരിക്കുന്നവർ ആ സഭയുടെ വിശ്വാസം പാലിക്കണം. എന്നാൽ അത് വിശ്വസിക്കുന്നവർക്ക് മാത്രമേ രക്ഷ ലഭിക്കൂ എന്ന് അദ്ദേഹം പറയുന്നില്ല. എന്ത് വ്യത്യാസം അതു വരുത്തും എന്നു ചോദ്യം. കൂടുതൽ അർത്ഥവത്തായ നില പാലിച്ചാൽ കൂടുതൽ ആത്മസന്തോഷമുണ്ടാകും എന്നുത്തരം' (II. PP. 580-581).

മതോപദേശ സാരങ്ങൾ നാലാം സംഗതി പരിശുദ്ധാത്മാവിനെ ആസ്പദമാക്കിയുള്ളതാണ്. പരിശുദ്ധാത്മാവ് ത്രിത്വത്തിൽ ഒരുവനായ ആശ്വാസപ്രദനാകുന്നു എന്നവിടെ പറയുന്നു. അവൻ സൃഷ്ടിയല്ല, ആദിയും അന്തവും ഇല്ലാതെ, പിതാവിനും പുത്രനും സമനാണ്. അവൻ പിതാവിൽ നിന്നും പുറപ്പെട്ടു പുത്രനിൽ നിന്നുമെടുക്കുന്നവനാകുന്നു. ഈ ആശയം യോഹന്നാൻ 16:14-ൽ കാണുന്നതാണ്. എന്നാൽ അതിന്റെ അർത്ഥം വ്യക്തമാക്കുവാൻ ഗ്രന്ഥകർത്താവ് ശ്രമിക്കുന്നില്ല. പുത്രന് നമ്മോട് പറയുവാനുള്ളതാണെന്ന് വി. യോഹന്നാന്റെ സുവിശേഷത്തിലെ ചുറ്റുപാടിൽ നിന്നും മനസ്സിലാക്കാവുന്നതാണ്. അഥവാ പുത്രന്റെ മനുഷ്യവത്ക്കരണവുമായി ബന്ധപ്പെട്ടുള്ളതാണ് പരിശുദ്ധാത്മാവിന്റെ പ്രവർത്തനം.

### 4. മാർ ദീവന്നാസ്യോസിന്റെ വിശ്വാസ ശാസ്ത്രം

മതോപദേശ സാരങ്ങൾ, ദൈവശാസ്ത്രം പരാമർശിച്ചതിനു ശേഷം വി. കൂദാശകളെ പ്രതിപാദന വിഷയമാക്കുന്നു. "മനുഷ്യവർഗ്ഗത്തിന്റെ രക്ഷയ്ക്ക് ആവശ്യപ്പെട്ടവയായി നമ്മുടെ കർത്താവ് കല്പിച്ച് നിശ്ചയിച്ചിട്ടുള്ള അപ്രത്യക്ഷങ്ങളായ നന്മകളുടെ പ്രത്യക്ഷങ്ങളായ വിശുദ്ധ കർമ്മങ്ങളാണ്" കൂദാശകൾ. അഥവാ യേശുക്രിസ്തു നിർവ്വഹിച്ച രക്ഷണ്യവ്യാപാരം മൂലം ലഭ്യമാകേണ്ട കൃപാദാനം നാം പ്രാപിക്കുവാൻ വേണ്ടി സ്ഥാപിതമായ വിശുദ്ധ കർമ്മങ്ങളാണവ. പാശ്ചാത്യ സഭാപാരമ്പര്യങ്ങളിൽ കൂദാശകൾക്ക് നല്കി വന്നിരുന്ന നിർവചനമാണിത്. എന്നാൽ ഇതുകൊണ്ടു മാത്രം ഗ്രന്ഥ

കർത്താവ് തൃപ്തിയടയുന്നില്ല. കൂദാശകളെ “രഹസ്യങ്ങൾ” എന്നു പൗരസ്ത്യ പാരമ്പര്യം വിവക്ഷിക്കുന്ന വസ്തുതയും അദ്ദേഹം സൂചിപ്പിക്കുന്നു. ഈ പദംകൊണ്ടുദ്ദേശിക്കുന്ന ആശയം എന്തെന്ന് അദ്ദേഹം എടുത്തു പറയുന്നില്ല. കൂദാശകൾക്ക് ഒരു സാമാന്യ വിവരണം നല്കി സഭാജീവിതത്തിൽ മനുഷ്യരെ ഉദ്ബുദ്ധരാക്കുകയാണ് അദ്ദേഹത്തിന്റെ പരമമായ ഉദ്ദേശ്യം. കൂദാശകൾ ഏഴെന്ന് അദ്ദേഹം വ്യക്തമാക്കുന്നു. അവയിലോരോന്നിനേയും പറ്റി സംക്ഷിപ്ത വിവരണം ഗ്രന്ഥത്തിലുൾക്കൊള്ളിക്കുകയും ചെയ്യുന്നു.

കൂദാശകളുടെ സംഖ്യ ഏഴെന്നുള്ള പാരമ്പര്യം മദ്ധ്യശതകങ്ങളിലെ യൂറോപ്പിൽ നിലവിൽ വന്നതാണ്. ക്രിസ്താബ്ദം 1164-ൽ നിര്യാതനായ ബിഷപ്പ് പീറ്റർ ലൊംബാർഡ് അത് ആദ്യമായി പ്രസ്താവിക്കുകയും, 1439-ൽ നടന്ന ഫ്ളോറൻസിലെ കൗൺസിൽ അത് ശരി വച്ചു പാശ്ചാത്യസഭയെ സംബന്ധിച്ചിടത്തോളം ഔദ്യോഗികമാക്കുകയും ചെയ്തു. അതിനെ ക്രമേണ പൗരസ്ത്യ സഭകളും അംഗീകരിച്ചു. ഈ പാരമ്പര്യമാണ് മതസംഗതി എടുത്തു പറയുന്നത്. മാമോദീസാ, കുർബാന, കുമ്പസാരം, മൂറോൻ, പട്ടത്വം, വിവാഹം, രോഗികളുടെ തൈലാഭിഷേകം ഇവയാണ് ഏഴു കൂദാശകൾ. ഇവയിൽ പട്ടത്വം, വിവാഹം എന്നിവ രണ്ടും എല്ലാവർക്കും നിർബന്ധിതമല്ലെങ്കിലും, മറ്റുള്ള അഞ്ചും വിശ്വാസികളെല്ലാം പ്രാപിക്കുവാൻ കടപ്പെട്ടവയാണ്. ഓരോ കൂദാശയും സ്വീകരിക്കുന്നവർ അതാതിനുവേണ്ട യോഗ്യതയോടു കൂടെ വേണം അത് കൈക്കൊള്ളുവാൻ. അങ്ങനെ ചെയ്യുന്നതു മൂലം അനുഭവിക്കുന്നവർക്ക് കൃപ ലഭിക്കുകയും, അവരിലുള്ള കൃപ വർദ്ധിക്കുകയും ചെയ്യുന്നതാണ്.

കൂദാശകളെക്കുറിച്ച് പൊതുവിൽ ഇത്രയും കാര്യങ്ങൾ പ്രസ്താവിച്ചശേഷം അവയിൽ ഓരോന്നിനേയുംപറ്റി ഗ്രന്ഥകർത്താവ് പ്രത്യേകം പ്രത്യേകം പരാമർശിക്കുന്നു. അങ്ങനെ 6 മുതൽ 12 വരെയുള്ള ഖണ്ഡികകളിൽ ഓരോന്നിലും ഓരോ കൂദാശകൾ വീതം പ്രതിപാദന വിഷയമാക്കുന്നു. മാമോദീസായിൽ നടക്കുന്ന കർമ്മങ്ങളെ 6-ാം ഖണ്ഡിക വിശദമാക്കുന്നു. ഈ വാക്കിന് സ്നാനം എന്നാണർത്ഥം. അതിന് ‘പ്രകാശം’ എന്നും ‘വീണ്ടും ജനനം’ എന്നും പേരുകളുണ്ട്. മാമോദീസാ മൂലം ‘കർമ്മപാപം’ മാത്രമല്ല ‘ജന്മപാപ’വും മോചിക്കപ്പെടുന്നു. ഇവിടെ ‘ജന്മപാപം’ എന്തെന്ന് പ്രത്യേകമെടുത്ത് പറയുന്നില്ല. കുഞ്ഞുങ്ങളെ മാമോദീസാ മുക്കേണ്ട ആവശ്യകത, മാമോദീസായിൽ തലതൊടുന്നയാളിന്റെ സ്ഥാനം, മാമോദീസാ ഒന്നു മാത്രമെന്ന് പറയുന്നതിന്റെ അർത്ഥം, വിശ്വാസ

വിപരീതികളിൽ നിന്നും മാമോദീസാ ഏറ്റവരെ സഭയിൽ സ്വീകരിക്കേണ്ടവിധം ഈ വിഷയങ്ങളെല്ലാം ഗ്രന്ഥകർത്താവ് ചൂണ്ടിക്കാണിക്കുന്നു.

മാമോദീസാ വഴി നാം പരിശുദ്ധാത്മാവിനെ പ്രാപിക്കുന്നു. അഥവാ നാം പരിശുദ്ധാത്മാവിനെ പ്രാപിക്കുന്നതിന്റെ പ്രതീകമാണ് മാമോദീസാ. ഓരോ കൂദാശയെയും ഗ്രന്ഥകർത്താവ് ഈവിധത്തിൽ വ്യാഖ്യാനിക്കുന്നുണ്ട്. "ഭക്തിയോടും വിശ്വാസത്തോടും കൂടെ മാമോദീസാ മുതലായ കൂദാശകളെ കൈക്കൊള്ളേണ്ടതാണ്" എന്ന് അദ്ദേഹം ഊന്നിപ്പറയുന്നു. "എന്തുകൊണ്ടെന്നാൽ പുത്രസ്വീകാരവും ദൈവസ്നേഹവും ലഭിക്കുന്നത് വിശ്വാസം വഴിയത്രെ." "വിശ്വാസം" എന്തെന്ന് പ്രത്യേകം എടുത്തു പറയുന്നില്ല. പരിശുദ്ധാത്മ വ്യാപാരത്താൽ നാം രൂപാന്തരം പ്രാപിക്കുന്ന അനുഭവം സ്വായത്തമാക്കുവാനുള്ള അവസരങ്ങളാണ് കൂദാശകളെന്ന് മനസ്സിലാക്കാം. തന്മൂലം അവയെ കേവലം ബാഹ്യകർമ്മങ്ങളായിട്ടല്ല, ദൈവിക സ്വഭാവത്തിൽ ജീവിതത്തിന്റെ ഓരോ ദശകളിലും വളരുവാൻ നമ്മെ സഹായിക്കുന്ന വിശുദ്ധ കർമ്മങ്ങളായി വേണം കൈക്കൊള്ളുവാൻ.

വി. കുർബാനയെപ്പറ്റി മതസംഗതി ചൂണ്ടിക്കാണിക്കുന്ന വസ്തുതകൾ നമ്മുടെ പ്രത്യേക ശ്രദ്ധയർഹിക്കുന്നവയാണ്. ആത്മാക്കളുടെ രക്ഷയ്ക്കും വളർച്ചയ്ക്കും വേണ്ടി ഭക്ഷണവും പാനീയവും മുഖാന്തിരം യേശുക്രിസ്തു അവന്റെ ശരീരരക്തങ്ങളിൽ നമ്മെ സംബന്ധിപ്പിക്കുന്ന കൂദാശയാണ് കുർബാന. കുർബാനയിൽ നാം അപ്പവീഞ്ഞുകളെ അനുഭവിക്കുന്നു. അവയ്ക്ക് സ്വഭാവേന വ്യത്യാസമൊന്നുമുണ്ടാകുന്നില്ല. എന്നാൽ വചനമായ ദൈവം മനുഷ്യസ്വഭാവത്തെ തന്നോട് സംയോജിപ്പിച്ചതു മൂലം ആ മനുഷ്യത്വത്തെയും യേശുക്രിസ്തുവിൽ ദൈവമെന്ന് നാം വിവക്ഷിക്കുന്നു. അതുപോലെ വി. കുർബാനയിലെ അപ്പവീഞ്ഞുകളിൽ പരിശുദ്ധാത്മാവ് ആവസിക്കുകയും 'ഇത് എന്റെ ശരീരമാകുന്നു എന്നും ഇത് എന്റെ രക്തമാകുന്നു' എന്നും നമ്മുടെ കർത്താവു തന്നെ കല്പിച്ചതിലടങ്ങുന്ന സത്യം അവ വഴി യഥാർത്ഥീകരിക്കുകയും ചെയ്യുന്നു. അപ്പവീഞ്ഞുകൾ കൃപയാലുള്ള ശരീരരക്തങ്ങളാണെന്ന് നാം വിശ്വസിക്കുന്നു. അവ യാതൊരുവിധ വസ്തുഭേദ പ്രക്രിയ മൂലം ശരീരരക്തങ്ങളായി തീരുന്നു എന്നല്ല നാം ഉദ്ഘോഷിക്കുന്നത്. അന്ത്യോഖ്യൻ സുറിയാനി സഭാ പിതാവായിരുന്നു ക്രിസ്താബ്ദം 913-ൽ നിര്യാതനായ സേവേറിയോസ് മൂശെ ബർ സ്കീപ്പാ

രചിച്ച കൂദാശാ വ്യാഖ്യാന ഗ്രന്ഥത്തിൽ കാണുന്ന ആശയത്തെ, റോമൻ കത്തോലിക്കാ സഭയുടെ വസ്തുഭേദ സിദ്ധാന്തം മനസ്സിൽ വച്ചു കൊണ്ട് ഗ്രന്ഥകർത്താവ് എടുത്തു കാണിക്കുകയാണ്. വി. കുർബാന അനുഭവിക്കുന്നതു മൂലം യേശുക്രിസ്തുവിൽ നിന്നും പ്രാപിക്കേണ്ട പാപമോചനവും നിത്യജീവനും നമുക്ക് വിശ്വാസം വഴി ലഭ്യമാകുന്നു എന്ന് മതസംഗതി ഊന്നിപ്പറയുന്നു.

വി. കുർബാനയുൾക്കൊള്ളുന്ന ആത്മീയമായ അർത്ഥം ഈ വിധത്തിൽ സമഗ്രമായി വ്യക്തമാക്കിയശേഷം, ശുശ്രൂഷയിൽ നടക്കുന്ന കർമ്മങ്ങൾ, അവ നിർവ്വഹിക്കുന്നതിനായി ഉപയോഗിക്കുന്ന സാധനങ്ങൾ, കുർബാന കൊടുക്കേണ്ടതും അനുഭവിക്കേണ്ടതും എങ്ങനെ വേണമെന്നുള്ള വസ്തുത ആദിയായ കാര്യങ്ങൾ വിശദമാക്കുന്നു. ഇത് ശുശ്രൂഷയ്ക്ക് നേതൃത്വം കൊടുക്കുന്ന വൈദികനും അതിൽ പങ്കുകൊള്ളുന്ന വിശ്വാസികൾക്കും വളരെ പ്രയോജനകരമാണ്.

വി. കുർബാനയേയും മറ്റു കൂദാശകളെയുംപറ്റി മതസംഗതി അവലംബിക്കുന്ന നിലപാടുകളെല്ലാം ഇവിടെ പ്രതിപാദിക്കുക സാദ്ധ്യമല്ല. അതിന്റെ ആവശ്യവുമില്ലല്ലോ. എന്നാൽ ഗ്രന്ഥകർത്താവ് പരാമർശിക്കുന്ന നാലു കാര്യങ്ങളെപ്പറ്റി ഏതാനും വിവരങ്ങൾ ഇവിടെ ചുരുക്കമായി സൂചിപ്പിക്കാം. അവ പ്രാർത്ഥന, പരിശുദ്ധന്മാരോടുള്ള അപേക്ഷ, പരേതർക്കുവേണ്ടിയുള്ള പ്രാർത്ഥന, നോമ്പ് ഇവയാണ്. മതസംഗതി 14, 15, 19, 20 ഈ ഖണ്ഡികകളിൽ ഗ്രന്ഥകർത്താവ് അവ പ്രതിപാദിക്കുന്നു.

പ്രാർത്ഥനയിൽ മൂന്ന് കാര്യങ്ങൾ അടങ്ങുന്നു. ഒന്ന്, ദൈവത്തിൽ നിന്നും നമുക്ക് ലഭിക്കുന്ന നന്മകളെ ഓർത്ത് കൃതജ്ഞതാപൂർവ്വം അവന് സ്തോത്രം അണയ്ക്കുക. രണ്ട്, നമ്മുടെ ആത്മശരീരങ്ങൾക്കാവശ്യമായ കാര്യങ്ങളെ ദൈവത്തോട് ചോദിച്ചു വാങ്ങുക. മൂന്ന്, ദൈവവുമായി സംസർഗ്ഗം നടത്തുക. പ്രാർത്ഥന തന്നെ സമൂഹമായി കഴിക്കുന്ന പരസ്യാരാധനയും, ഓരോരുത്തരായി നാം നടത്തുന്ന തനതു പ്രാർത്ഥനയും ഉൾക്കൊള്ളുന്നു. ഇവയിൽ ആദ്യത്തേതിനെ 'പരസ്യപ്രാർത്ഥന' എന്നും, രണ്ടാമത്തേതിനെ 'രഹസ്യപ്രാർത്ഥന' എന്നുമാണ് ഗ്രന്ഥകർത്താവ് വിവക്ഷിക്കുന്നത്. ഒന്നാമത്തേതിനെ അധികരിച്ച്, സഭയിൽ നിലവിലുള്ള ആരാധന, പ്രാർത്ഥനയിൽ നാം നടത്തുന്ന കുമ്പിടീൽ, കുരിശു വരയ്ക്കൽ, ആദിയായ കർമ്മങ്ങളെയും അവയുടെ അർത്ഥത്തെയും മതസംഗതി വിവരിക്കുന്നു.

മാർ ദീവന്നാസ്യോസും പ്രാർത്ഥനയും ചിന്താവിഷയമാക്കുമ്പോൾ രണ്ട് കാര്യങ്ങൾ അനുസ്മരിക്കാവുന്നതുണ്ട്. ഒന്ന്, സുറിയാനി മൂലത്തിൽ നിന്നും പ്രാർത്ഥന തർജ്ജിമ ചെയ്യുമ്പോൾ വേദശാസ്ത്രപരമായ ആശയം നഷ്ടപ്പെടാതെ അദ്ദേഹം സൂക്ഷിക്കുമായിരുന്നു. ഇത് ഒരുദാഹരണം വഴി വിശദമാക്കാം. സന്ധ്യാപ്രാർത്ഥനയുടെ സൂത്താറാ ഭാഗത്ത് 91-ഉം 120-ഉം സങ്കീർത്തനങ്ങൾ ഒരുമിച്ചു ചേർത്തു നാം ചൊല്ലുന്നുണ്ടല്ലോ. അതിനെ തുടർന്ന് നാം കഴിക്കുന്ന പ്രാർത്ഥന നോക്കുക. ഇന്ന് നാമുപയോഗിക്കുന്ന രൂപത്തിലത് "മഹോന്നതന്റെ മറവിൽ ഇരിക്കുന്നവനായ കർത്താവേ! നിന്റെ കരുണയിൻ ചിറകുകളുടെ നിഴലിൻ കീഴിൽ ഞങ്ങളെ മറച്ചു ഞങ്ങളോട് കരുണ ചെയ്യണമേ" എന്നാണ്. അത്യുന്നതനായ ദൈവത്തിന്റെ മറവിൽ കഴിയുന്ന കർത്താവിനോട് കഴിക്കുന്ന പ്രാർത്ഥനയാണിതെന്നു മാത്രമേ ഇതിനെപ്പറ്റി ചിന്തിക്കുന്നവർക്കു തോന്നുകയുള്ളു. ഈ ആശയം സഭയുടെ വിശ്വാസ വെളിച്ചത്തിൽ ശരിയായിരിക്കുവാനിടയില്ല. സുറിയാനി മൂലം ഈ വിവർത്തനത്തെ സാധൂകരിക്കുന്നതാണോ എന്ന ചോദ്യം ഇവിടെ പ്രസക്തമാണ്. അതിലേക്ക് പ്രവേശിക്കുന്നതിനു മുമ്പ് മാർ ദീവന്നാസ്യോസ് മേല്പട്ടസ്ഥാനത്തവരോധിതനാകുന്നതിന് മുമ്പായി അദ്ദേഹവും കോനാട്ട് മാത്തൻ മല്പാനും കൂടി ചേർന്നു തർജ്ജിമ ചെയ്യിച്ച് അച്ചടിപ്പിച്ച ക്യംതാ പ്രാർത്ഥനാ പുസ്തകത്തിന്റെ ആദ്യ പതിപ്പിൽ ആ വാചകം ചേർത്തിരിക്കുന്നത് നോക്കണം. അതിങ്ങനെയാണ് "കർത്താവേ! നിന്റെ കരുണയിൽ ചിറകുകളുടെ നിഴലിൻകീഴിൽ ഞങ്ങളെ മറച്ചു ഞങ്ങളോട് കരുണ ചെയ്യണമേ." ഇവിടെ "മഹോന്നതന്റെ മറവിൽ ഇരിക്കുന്നവനായ" എന്ന വിശേഷണം കർത്താവിനോട് ചേർത്തിട്ടില്ലെങ്കിലും സഭയുടെ വിശ്വാസത്തെ അലങ്കോലപ്പെടുത്തിയിട്ടില്ല. അത് നമ്മുടെ പൂർവ്വികന്മാരുടെ മേന്മയാണ് ("നിത്യാക്ഷരങ്ങൾ" III 575-ാം വശം കാണുക).

ഈ വിഷയം അടിസ്ഥാനമാക്കി ഇത്രയും പ്രസ്താവിച്ച നിലയ്ക്ക് ആ പ്രാർത്ഥനാഭാഗം എങ്ങനെ തർജ്ജിമ ചെയ്യാമെന്നു കൂടെ ചൂണ്ടിക്കാണിക്കട്ടെ. സുറിയാനി മൂലത്തിൽ ആ പ്രാർത്ഥനയുടെ ആദ്യ വാചകം സുറിയാനി അറിയാവുന്നവർ വായിച്ചു നോക്കുക. അതിങ്ങനെ വിവർത്തനം ചെയ്യാം. "മഹോന്നതന്റെ മറവിൽ ഇരിക്കുന്നവൻ, കർത്താവേ! നിന്റെ കരുണയിൻ ചിറകുകളുടെ നിഴലിൻ കീഴിൽ (വസിക്കുന്നു)" അഥവാ, "മഹോന്നതന്റെ മറവിൽ ഇരിക്കുന്നവനായ കർത്താവേ!" എന്നു സുറിയാനി മൂലത്തിലില്ല. 91-ാം

സങ്കീർത്തനത്തിന്റെ ആദ്യത്തെ രണ്ടു വാക്യങ്ങൾ അടിസ്ഥാനമാക്കി എഴുതിയ ഒരു ഗാനഭാഗമാണിത്. ആ വാക്യങ്ങളിലും ഇങ്ങനെ ഒരു പ്രയോഗമില്ല. “മഹോന്നതന്റെ മറവിൽ ഇരിക്കുന്നവൻ” എന്നത് “കർത്താവിനെ” അല്ല വിശേഷിപ്പിക്കുന്നത്. പ്രാർത്ഥിക്കുന്നയാൾ സ്വയം വിവരിക്കുന്നതാണ്. അത് പരാവർത്തനം ചെയ്യുന്നതായാൽ, “മഹോന്നതനായ കർത്താവേ! ഞങ്ങൾ നിന്റെ മറവിൽ നിന്റെ കരുണയുടെ നിഴലിൽ വസിക്കുന്നു. ഞങ്ങളെ മറച്ചു ഞങ്ങളോട് കരുണ ചെയ്യണമേ” എന്നായിരിക്കും.

രണ്ട്, ആരാധന സന്ദർഭോചിതമായി ഹൃദയാവർജകമാക്കുവാൻ അദ്ദേഹത്തിന് താത്പര്യമുണ്ടായിരുന്നു. ഇതിനുദാഹരണമായി മാർ ദീവന്നാസ്യോസ് ചെയ്ത ഒരു ഗാനവിവർത്തനം എടുത്തു കാണിക്കാം. വി. കുർബാന അർപ്പിക്കുന്ന വൈദികൻ പടിഞ്ഞാറോട്ടു വന്നു ജനത്തിന് കൂദാശ നല്കിയശേഷം കിഴക്കോട്ടു തിരിച്ചു പോകുന്ന സന്ദർഭം. അവിടെ ചൊല്ലുന്ന ഗാനം സുറിയാനി മൂലത്തിൽ നിന്നും രണ്ടു വിധത്തിൽ തർജ്ജമ ചെയ്തു നമുക്കു ലഭിച്ചിട്ടുണ്ട്. അവയിൽ ഒന്ന്:

മരിച്ചോർക്കുയിരേകുന്നോനേ!
അവരുടെ ശരണവുമായോനേ!
നിന്നെ കുമ്പിടുമേ ലോകം,
നാവുകൾ നിൻ നാമം വാഴ്ത്തും,
ഹാലേലുയ്യാ.

മറ്റേത്,

ഭൂവാകെ നമിക്കും നിന്നെ,
നാവുകൾ നിൻ നാമം വാഴ്ത്തും.
കബറടഞ്ഞോർ തൻ ശരണം നീയേ
മൃതർ തന്നുയിർപ്പും നീ തന്നെ,
ഹാലേലുയ്യാ.

രണ്ടു വിവർത്തനങ്ങളും സുറിയാനി മൂലവുമായി ചേർന്നു പോകുന്നവയാണ്. എന്നാൽ ജനങ്ങൾ വി. കുർബാന അനുഭവിച്ചു ആ ദിവ്യദാനത്തിനുവേണ്ടി ദൈവത്തിന് സ്തോത്രം അർപ്പിക്കുന്ന സാഹചര്യത്തിൽ രണ്ടാമത്തേത് ഒന്നാമത്തേതിനേക്കാൾ മേന്മയുള്ളതെന്ന് സമ്മതിക്കാതെ നിവൃത്തിയില്ല. ഈ രണ്ടാമത്തേത് മാർ ദീവന്നാസ്യോസിന്റെ തർജ്ജമയാണെന്നത്രെ എന്റെ അറിവ്.

മതസംഗതി 19-ാം ഖണ്ഡികയിൽ പരിശുദ്ധന്മാരോടുള്ള പ്രാർത്ഥ

നയെക്കുറിച്ചുള്ള പരാമർശനം കാണാം. ഒരു വിവാദ വിഷയമായിത്തീർന്നിരുന്ന ഈ പാരമ്പര്യം ആസ്പദമാക്കി രണ്ട് കാര്യങ്ങൾ ഗ്രന്ഥകർത്താവ് ചൂണ്ടിക്കാണിക്കുന്നു. ഒന്നാമത്, പരിശുദ്ധന്മാരോടുള്ള പ്രാർത്ഥനയുടെ ന്യായീകരണം; രണ്ടാമത്, അത് സംബന്ധമായുണ്ടാകാവുന്ന തെറ്റിദ്ധാരണകൾ നീക്കേണ്ടയാവശ്യം. രണ്ട് സംഗതികൾ ന്യായീകരണമായി എടുത്തു കാണിക്കുന്നു. ഒന്ന്: പരിശുദ്ധന്മാർ ആത്മാവിൽ ജീവനുള്ളവരാണ്. തന്മൂലം അവർ ദൈവവുമായുള്ള സംസർഗ്ഗത്തിൽ കഴിയുന്നു. രണ്ട്: പരിശുദ്ധാത്മാവിന്റെ വ്യാപാരം മൂലം അവർ മാലാഖമാരെപ്പോലെ ദൈവത്തെ സ്തുതിക്കുകയും ലോകത്തിൽ ജീവിക്കുന്നവർക്കുവേണ്ടി പ്രാർത്ഥിക്കുകയും ചെയ്യുന്നു. ഈ കാരണങ്ങളാൽ നാം പരിശുദ്ധന്മാരെ ബഹുമാനപൂർവ്വം സ്മരിക്കുകയും, അവർ നമുക്കുവേണ്ടി ദൈവസന്നിധിയിൽ പ്രാർത്ഥിക്കണമേ എന്നു അപേക്ഷിക്കുകയും വേണം.

ഇത് സംബന്ധമായി നാം നീക്കേണ്ട രണ്ട് തെറ്റിദ്ധാരണകളുണ്ട്. ഒന്ന്, പരിശുദ്ധന്മാരെ ദൈവത്തിന് സമന്മാരാക്കരുത്. അവരെ ദൈവത്തിന്റെ ഇഷ്ടന്മാരായി മാത്രം വേണം കരുതുവാൻ. എന്നാൽ ലോകത്തിലുള്ള കാര്യങ്ങളെ ഗ്രഹിച്ചുകൊണ്ടിരിക്കത്തക്ക അറിവ് ദൈവം അവർക്കും മാലാഖമാർക്കും കൊടുത്തിട്ടുണ്ട്. രണ്ട്: പരിശുദ്ധന്മാരുടെ പ്രാർത്ഥന അപേക്ഷിക്കുന്നതു മൂലം അവരെ ക്രിസ്തുവിന്റെ ഏക മദ്ധ്യസ്ഥതയിൽ നാം ഉൾപ്പെടുത്തുന്നില്ല. യേശുക്രിസ്തു നമുക്കും പരിശുദ്ധന്മാർക്കും ഒരുപോലെ ദൈവവുമായി മദ്ധ്യസ്ഥനാണ്. എന്നാൽ അവർ ഏക മദ്ധ്യസ്ഥനായ ക്രിസ്തുവിനോടു കൂടെ സ്ഥിതി ചെയ്യുന്നതിനാൽ, അവരും നാമുമായി യേശുക്രിസ്തുവിൽ ആദ്ധ്യാത്മികമായ സംസർഗ്ഗമുണ്ട്. പരേതരായ ക്രൈസ്തവ സഹോദരങ്ങളേയും പരിശുദ്ധ ജീവിതം നയിച്ചതായി കരുതപ്പെടുന്നവരെയും ഓർത്ത് അവരുടെ പ്രാർത്ഥന അർത്ഥിക്കുന്ന പതിവ് ആദിമകാലം മുതൽ സഭയിൽ നിലനിന്നിരുന്നതാണ്. അതിനെ ഭക്തിപൂർവ്വം കൊണ്ടാടുന്നതു നമ്മുടെ കടമയാണ്.

പരേതർക്കുവേണ്ടി കഴിക്കുന്ന പ്രാർത്ഥന മതസംഗതി 20-ാം ഖണ്ഡികയിൽ പ്രതിപാദിക്കുന്നു. അതിനനുകൂലമായ ന്യായങ്ങൾ പ്രധാനമായി മൂന്നാണ്. ഒന്ന്, യേശുക്രിസ്തുവിന്റെ രക്ഷണ്യവ്യാപാരം എല്ലാം ആദാം മുതൽ അവസാന നാൾ വരെയുമുള്ള മനുഷ്യവർഗ്ഗം മുഴുവനുംവേണ്ടി നിർവ്വഹിച്ചിട്ടുള്ളതാണ്. വിശ്വാ

സികളായ പരേതരെ ഓർക്കുന്നതു മൂലം ഈ സത്യം നാം നമ്മു ടേതാക്കിത്തീർക്കുന്നതെയുള്ളു. രണ്ട്, യേശുക്രിസ്തു തലയായി രിക്കുന്ന സഭാ ശരീരത്തിൽ ആദാം മുതലുള്ള സർവ്വ മനുഷ്യരും അംഗങ്ങളത്രെ. പരേതരും യേശുക്രിസ്തുവിന്റെ ശരീരത്തിൽ, നമ്മേപ്പോലെ, അവയവങ്ങളാകയാൽ അവരെ ഓർത്തു അവർക്കു വേണ്ടി പ്രാർത്ഥിക്കുന്നതു ന്യായമാകുന്നു. മൂന്ന്, മരിച്ചുപോയ വർക്കുവേണ്ടി പ്രാർത്ഥിക്കുന്ന പതിവ് യഹൂദസഭയിലുണ്ടായിരു ന്നതും ക്രൈസ്തവ സഭ ആരംഭം മുതൽ തന്നെ അത് നിലനിർത്തി വരുന്നതുമാണ്.

ഇതിനും ഒരു മറുവശമുണ്ട്. മരിച്ചശേഷം മറ്റുള്ളവർ പ്രാർത്ഥിച്ചു കൊള്ളുമെന്നുള്ള മിഥ്യാബോധത്തിൽ ജഡമയമായി ജീവിച്ചു ലോകത്തിൽ നിന്നും കടന്നുപോയവർക്ക് പ്രാർത്ഥനകൊണ്ടു യാതൊരു പ്രയോജനവും ഉണ്ടാകണമെന്നില്ല. മരിച്ചവർക്കുവേണ്ടി പ്രാർത്ഥിക്കുന്നത് വിശ്വാസമവലംബമാക്കി ജീവിക്കുന്നവരെ ഉദ്ദേ ശിച്ചാണ്. അവിശ്വാസികൾക്കു വേണ്ടിയല്ല.

പരിശുദ്ധന്മാരോടും പരേതർക്കു വേണ്ടിയുമുള്ള പ്രാർത്ഥന യുടെ അടിസ്ഥാനമായി മാർ ദീവന്നാസ്യോസ് ആറാമൻ കാണു ന്നത് സഭയുടെ സമ്പൂർണ്ണതയിൽ അവരുമുൾക്കൊള്ളുന്നു എന്ന വേദശാസ്ത്രപരമായ ആശയമാണ്. അതിനാൽ നാം അവർക്കു വേണ്ടിയും, അവർ നമുക്കുവേണ്ടിയും പ്രാർത്ഥിക്കുന്നുണ്ട്.

മതസംഗതിയുടെ 15-ാം ഖണ്ഡികയിൽ നോമ്പിനെപ്പറ്റിയുള്ള പ്രതിപാദനം കാണാം. നോമ്പ് ദൈവം ആദിയിൽ ആദാമിനും ഹവ്വായ്ക്കും നല്കിയിരുന്ന കല്പനയിൽ (ഉല്പത്തി 2:17) അധി ഷ്ഠിതമാണ്. ആ പതിവ് യഹൂദന്മാർ നിലനിർത്തി വന്നു. നമ്മുടെ കർത്താവും ആദിമസഭയും അത് ആചരിച്ചുമിരുന്നു. നാം നോമ്പ് ആചരിക്കുന്നത് തിന്മകളിൽ നിന്നുമൊഴിഞ്ഞ് ആത്മാവിൽ ശക്തി പ്രാപിക്കുന്ന അനുഭവത്തിലായിരിക്കണം. നോമ്പിന്റെ ഉദ്ദേശ്യം ജഡകാര്യങ്ങളേക്കാൾ ആത്മീയ കാര്യങ്ങളെ വിലമതിക്കണമെന്ന് പഠിപ്പിക്കുന്നതും, ജഡമോഹങ്ങളെ കീഴടക്കി ആത്മാവിനെ പുഷ്ടി പ്പെടുത്തുന്നതും, ശാരീരിക മോഹങ്ങളെ നിരോധിച്ചു ആത്മാവിനെ ദൈവിക കാര്യങ്ങളിലേക്ക് ഉണർത്തുന്നതും, സാത്താനെ ജയിക്കു വാനുള്ള ആയുധം പ്രാപിക്കുന്നതുമാണ്. നോമ്പാചരിക്കുന്നതു മൂലം ശരീരത്തിനും മനസ്സിനും ലഭിക്കാവുന്ന ആരോഗ്യപരവും ശിക്ഷണപരവുമായ പ്രയോജനം മതസംഗതി പ്രത്യേകം എടുത്തു

പറയുന്നില്ലെങ്കിലും, അത് ഗ്രന്ഥകർത്താവ് സ്വീകരിക്കുന്ന ആശയം മാത്രമാണ്.

സഭയിൽ നിലവിലുള്ള ബുധനാഴ്ച-വെള്ളിയാഴ്ച നോമ്പും മറ്റു അഞ്ചു നോമ്പുകളും മതസംഗതി ചൂണ്ടിക്കാണിക്കുന്നു. നോമ്പാചരിക്കേണ്ടവിധം ഗ്രന്ഥകർത്താവ് സൂചിപ്പിക്കുന്നു.

**5. ഉപസംഹാരം**

ദൈവത്തിന്റെ ത്രിയേകത്വം, പുത്രനായ ദൈവം യേശുക്രിസ്തുവിൽ മനുഷ്യവത്ക്കരണം പ്രാപിച്ച വസ്തുത, പരിശുദ്ധാത്മ വ്യാപാരം, കൂദാശകൾ, സഭാജീവിതത്തിൽ വൈദികരും വിശ്വാസികളും അറിഞ്ഞിരിക്കേണ്ട വസ്തുതകൾ ഇവയെല്ലാം ലളിതമായ ഭാഷയിൽ, 20-ാം നൂറ്റാണ്ടിന്റെ ആദ്യഘട്ടത്തിലെ കേരളസഭയുടെ പശ്ചാത്തലത്തിനു വിധേയമായി, സാധാരണ മനുഷ്യർക്കുപോലും മനസ്സിലാക്കുവാൻ സാധിക്കണമെന്നുള്ള ഉദ്ദേശ്യത്തോടെ രചിച്ച ഒരു വിശിഷ്ട കൃതിയാണ് മതസംഗതി. കേവലം ബുദ്ധിപരവും ന്യായോക്തിപരവുമായ അടിസ്ഥാനത്തിലല്ല, വേദപുസ്തകമാധാരമാക്കിയാണ് ആ ഗ്രന്ഥം ചമച്ചിരിക്കുന്നത്. ഗ്രന്ഥത്തിൽ ചേർത്തിരിക്കുന്ന ഓരോ ആശയങ്ങൾക്കനുയോജ്യമായി തോന്നാവുന്ന വേദപുസ്തക ഭാഗങ്ങൾ എടുത്തു കാണിച്ചിട്ടുണ്ട്. പഴയനിയമ-പുതിയനിയമമുൾക്കൊള്ളുന്ന വേദപുസ്തകം ഗ്രന്ഥകർത്താവിന് നല്ല നിശ്ചയമായിരുന്നു എന്നു വ്യക്തമാണ്. അങ്ങനെ എടുത്തു കാണിച്ചിരിക്കുന്ന വേദപുസ്തക ഭാഗങ്ങളിൽ ചിലതെല്ലാം അന്നു മനസ്സിലാക്കിയിരുന്നവിധം ഇന്നു മനസ്സിലാക്കിയെന്നു വരുകയില്ല. അതുപോലെ ത്രിത്വവിശ്വാസമാസ്പദമാക്കി 4-ാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധം മുതലും, യേശുക്രിസ്തുവിനെ അധികരിച്ചു 5-ാം നൂറ്റാണ്ടു മുതലും പൗരസ്ത്യ സഭാപിതാക്കന്മാർ കൈക്കൊണ്ടിരുന്ന നിലപാടുകൾ മാർ ദീവന്നാസ്യോസ് അവലംബിച്ചിരുന്നതിൽ നിന്നും ഒരളവിൽ വ്യത്യസ്തമായിരുന്നു.

വേദശാസ്ത്രപരമായി മാർ ദീവന്നാസ്യോസ് നിലനിർത്തുവാൻ യത്നിച്ചത് അന്ത്യോഖ്യൻ സുറിയാനി സഭയുടെ ഉപദേശ പാരമ്പര്യമായിരുന്നു. 13-ാം നൂറ്റാണ്ടുകൊണ്ട് വളർച്ച നിന്നുപോയിരുന്ന ആ പാരമ്പര്യത്തെ കാലോചിതമാക്കുവാൻ അദ്ദേഹം റോമൻ കത്തോലിക്കാ സഭയിൽ നിന്നും ആംഗ്ലേയ സഭയിൽ നിന്നും ലഭിച്ച ആശയങ്ങളെ ഉപയോഗപ്പെടുത്തി. എന്നാൽ വേദശാസ്ത്രപരമായോ ചരിത്രപരമായോ അന്ത്യോഖ്യൻ സുറിയാനി സഭാ പാരമ്പ

ര്യത്തിൽ നിന്നും വ്യതിചലിക്കുവാൻ അദ്ദേഹത്തിന് ഉദ്ദേശ്യമില്ലായിരുന്നു.

ഈ അന്ത്യോഖ്യൻ പ്രേമമായിരുന്നു മാർ ദീവന്നാസ്യോസിന് അദ്ദേഹത്തിന്റെ സഭാസേവനത്തിൽ ഏറ്റവും വലിയ വിലങ്ങുതടിയായി ഭവിച്ചത്. വാസ്തവത്തിൽ അദ്ദേഹത്തിന്റെ മുൻഗാമി ആ അടിസ്ഥാനം 1876-ലെ മുളന്തുരുത്തി സുന്നഹദോസു വഴി ഭാഗികമായിട്ടായിരുന്നു എങ്കിലും സ്ഥാപിച്ചിരുന്നതാണ്. 19-ാം നൂറ്റാണ്ടിലെ സമുദായ കേസുകളിൽ, ഇരുഭാഗത്തിൽപെട്ടവരും, മറുഭാഗത്തെ തോല്പിക്കുവാൻ വേണ്ടി, മലങ്കരസഭയുടെ പൂർവ്വചരിത്രം മറന്ന്, അന്ത്യോഖ്യൻ സുറിയാനി സഭാദ്ധ്യക്ഷന്റെ അധീശത്വം മലങ്കര സഭമേലുള്ളതായി അവകാശപ്പെട്ടു. പിന്നീട് നവീകരണ വിഭാഗം ആ വാദഗതി ഉപേക്ഷിച്ചു എങ്കിലും, യാക്കോബായ വിഭാഗം അതിനെ സ്വായത്തമാക്കി. അതായിരുന്നു മാർ ദീവന്നാസ്യോസിന്റെ പശ്ചാത്തലം. അതിലുറച്ചു നിന്നുകൊണ്ടു മലങ്കരസഭയുടെ സ്വാതന്ത്ര്യത്തിനുവേണ്ടി അദ്ദേഹം സധൈര്യം പോരാടി. ആ മഹാത്മാവിന് ഹാർദ്ദവമായ അഭിവാദനങ്ങൾ.

*(വട്ടശ്ശേരിൽ ഗീവർഗ്ഗീസ് മാർ ദിവന്നാസ്യോസ്,*
*ചരമ കനക ജൂബിലി സ്മരണിക ഫെബ്രുവരി 23, 1984*
*പേജ്: 8, 17-18, 105-109)*